# ജ്യോതിശാസ്ത്ര ക്വിസ് (ചോദ്യങ്ങളും ഉത്തരങ്ങളും)

## ഹൈസ്കൂൾ വിഭാഗം

സമയം : 20 മിനുട്ട്
മാർക്ക് : 5.

(അഞ്ച് ചോദ്യങ്ങളാണുള്ളത്. ഓരോന്നിനും ഓരോ മാക്ക് വീതം)

1. ജ്യോതിശാസ്ത്രസംബന്ധമായ ഏററവും പഴയ രേഖകൾ—കളിമൺ ഫലകങ്ങളും മൃഗങ്ങളുടെ എല്ലുകളിൽ രേഖപ്പെടുത്തിയ മേപ്പുകളും—കിട്ടിയിട്ടുള്ളത് രണ്ട് രാജ്യങ്ങളിൽനിന്നാണ്. ഏതാണാ രാജ്യങ്ങൾ ?

   ഉത്തരം : ചൈന, ബാബിലോണിയ/ഇറാക്ക്.

   ( $\frac{1}{2}$ മാർക്ക് വീതം )

2. ആകാശത്തെ ആകെ എത്ര നക്ഷത്രരാശികൾ (Constellations) ആയിട്ടാണ് തിരിച്ചിരിക്കുന്നത് ?

   ഉത്തരം : 88.

3. സംക്രാന്തി അഥവാ ശങ്കരാന്തി എന്നു പറഞ്ഞാൽ എന്താണ് ?

   ഉത്തരം : സൂര്യൻ ഒരു രാശിയിൽനിന്നു് അടുത്ത രാശിയിലേക്ക് കടക്കുന്നത്.

4. ജ്യോതിഷത്തിലെ നവഗ്രഹങ്ങളിൽ നാലെണ്ണം ഇന്നത്തെ അർഥത്തിൽ ഗ്രഹങ്ങളേയല്ല. ഏതൊക്കെയാണവ ?

   ഉത്തരം : സൂര്യൻ, ചന്ദ്രൻ, രാഹു, കേതു ($\frac{1}{4}$ മാക്ക് വീതം)

5. ഇന്നു് കറുത്ത വാവാണ്. നാള് ചോതി. അതായത് ചന്ദ്രൻ ചോതി നക്ഷത്രത്തിന് നേരെയാണ് സ്ഥിതിചെയ്യുക. എങ്കിൽ സൂര്യൻ ഇന്നു് ഏത് നക്ഷത്രത്തിനു് നേരെയാണ് സ്ഥിതി ചെയ്യുക ?

   ഉത്തരം : ചോതി തന്നെ. (കറുത്ത വാവിൽ സൂര്യനും ചന്ദ്രനും ഏകദേശം ഒരേ ദിശയിൽ തന്നെയായിരിക്കുമല്ലോ.)